# ഞാൻ ഒരു ഡാക്ടറാകാൻ ആഗ്രഹിക്കുന്നു

SIE

ഗൈഡൻസ് വിഭാഗം
സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ആഫ് എഡ്യൂക്കേഷൻ
വിദ്യാഭ്യാസവകുപ്പ്
കേരളം
1970

# ഞാൻ ഒരു ഡാക്ടറാകാൻ ആഗ്രഹിക്കുന്നു

ഒരു ചോദ്യം ചോദിച്ചു കൊള്ളട്ടെ. ഭാവിയിൽ നിങ്ങൾ ഏതു ജീവിതവൃത്തിയാണ് സ്വീകരിക്കുക. പഠിത്തം കഴിഞ്ഞാൽ എന്തെങ്കിലും ഒരു ജോലിയിലേർപ്പെടണമല്ലോ? നിങ്ങൾ ഏതു ജോലി സ്വീകരിക്കും.

വല്ലാത്ത ഒരു ചോദ്യംതന്നെ. ശരിയാണ്, ഭാവിയിൽ ഏതു ജോലി സ്വീകരിക്കുമെന്ന് ഇന്നെങ്ങനെ പറയുവാൻ കഴിയും, പറയുക വിഷമമായിരിക്കാം. എങ്കിലും എല്ലാകുട്ടികൾക്കും അവരുടെ ഭാവിയെക്കുറിച്ച്, ഭാവിജീവിതത്തെക്കുറിച്ച്, എന്തെങ്കിലും ഒരു ഉദ്ദേശമുണ്ടാകാതിരിക്കുകയില്ല. കുട്ടികളുടെ രക്ഷിതാക്കൾക്ക് തീച്ചയായും കുറെക്കൂടി വ്യക്തമായ എന്തെങ്കിലുമുദ്ദേശം കാണും.

നിങ്ങൾ ഏതു ജോലി സ്വീകരിക്കുമെന്ന ചോദ്യം ചോദിച്ചാൽ ഉടൻതന്നെ പല കുട്ടികളും പറയാറുള്ള മറുപടിയാണ് 'എനിക്കു ഒരു ഡാക്ടരാകണം' എന്നതു്. എന്നാൽ ഒരു ഡാക്ടറുടെ ജോലിയെക്കുറിച്ച് വളരെയധികമൊന്നും ഇക്കൂട്ടരിൽ പലർക്കും അറിഞ്ഞുകൂടാ എന്നതും ഒരു പരമാത്ഥമാണ്.

ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ഒരുപോലെ ശോഭിക്കാവുന്ന ഒരു രംഗമാണിതു്. ഡാക്ടറുടെ ജോലി വാസ്തവത്തിൽ പൂണ്ണമായും മനുഷ്യസേവനപരമാണ്. സാധാരണ ആശുപത്രിയിലെ ഒരു ഡാക്ടറാവട്ടെ അല്ലെങ്കിൽ ഒരു സ്പെഷ്യലിസ്റ്റാവട്ടെ അതുമല്ലെങ്കിൽ ഫാക്ടറികളിലോ സായുധ സേനാ കേന്ദ്രങ്ങളിലോ ജോലി ചെയ്യുന്ന ഒരു ഡാക്ടറാവട്ടെ – ഡാക്ടർജോലിയിലേപ്പെടുന്ന ഏവരും എന്നെന്നും ചെയ്തുപോരുന്നതു് മനുഷ്യന്റെ സുഖക്കേടും വേദനയും മാററി സുഖവും സന്തോഷവും വർദ്ധിപ്പിക്കുകയെന്ന ജീവകാരുണ്യ പ്രവത്തനംതന്നെ. ഈ ഒരൊററ വസ്തുതമാത്രം മതി പലർക്കും ഈ ജോലിയിലേർപ്പെടുവാനുള്ള പ്രചോദനം നൽകുവാൻ. ഓപ്പറേഷൻ തുടങ്ങിയ വിദഗ്ധപ്രവത്തനങ്ങൾ സമത്ഥമായി നടത്തു

വാനുള്ള സാധ്യതയോർത്തിട്ടാവും മററു ചിലർ ഡാക്ടർ ജോലി ആഗ്രഹിക്കുന്നതു്. വേറെ ചിലർക്കു് ഈ ജോലിയിൽ നിന്നുള്ള വരുമാനവും സമുദായത്തിൽ അതു നേടിക്കൊടുക്കുന്ന സ്ഥാന മാനാദികളും ആവും പ്രധാന പ്രേരണ.

പ്രേരണ എന്തായാലും ശരി ഒരു ഡാക്ടറുടെ ജോലി അത്രയെളുപ്പമല്ലയെന്ന പരമാർത്ഥം നാം വിസ്മരിച്ചുകൂടാ. ആശുപത്രിയിൽ രോഗികളെ പരിശോധിക്കുന്നതിനു് ക്ലിപ്തസമയമുണ്ടെങ്കിലും അടിയന്തിര സന്ദർഭങ്ങളിൽ സമയം നോക്കാതെ രാത്രിയും പകലും ഭേദമില്ലാതെ ജോലിയിലേർപ്പെടേണ്ടയാളാണു് ഡാക്ടർ. സ്വസ്ഥമായി വീട്ടിലിരിക്കുവാൻ ഒരുവേള സാധിച്ചെന്നു വരില്ല. ആഹാരം കൃത്യസമയത്തു് കഴിക്കുവാൻ കഴിഞ്ഞെന്നുവരില്ല. ഉറക്കത്തിൻെറ കാര്യവും അങ്ങനെ തന്നെ. ചുരുക്കി പറഞ്ഞാൽ ചിട്ടയൊത്ത ദിനചര്യയോ സ്വസ്ഥമായ ഗൃഹജീവിതമോ ഡോക്ടർക്കു് വിധിച്ചിട്ടില്ലെന്നു തന്നെ പറയാം. മാത്രവുമല്ല പല തരത്തിലുള്ള രോഗികളുമായുള്ള അനുസ്യൂതസമ്പർക്കം മൂലം സ്വന്തം ആരോഗ്യത്തിനും ഉഗ്രവുതട്ടിയെന്നുവരാം. എന്നാൽ സാമാന്യമായിപ്പറഞ്ഞാൽ സാധാരണയാളുകളെ അപേക്ഷിച്ചു് ഡ്യാക്ടർമാർ കൂടുതൽ ആരോഗ്യമുള്ളവരായിട്ടാണു് കാണപ്പെടുന്നതു്.

ഡാക്ടർ ജോലി സ്വീകരിക്കാനുദ്ദേശിക്കുന്നവർ ആരായേണ്ടതും അറിയേണ്ടതുമായ കാര്യങ്ങൾ പലതുമുണ്ടു്. മെഡിക്കൽകാളേജിൽ ചേരുന്ന ഒരു കുട്ടിക്കു് ധാരാളം പഠിക്കുവാനുണ്ടു്. നല്ലബുദ്ധി വേണം. മനസ്സിനു മാത്രമല്ല ശരീരത്തിനും അത്യദ്ധ്വാനകരമാണു് മെഡിക്കൽ വിദ്യാഭ്യാസം. ശാസ്ത്രവിഷയങ്ങളിൽ താത്പര്യവും അഭിരുചിയും തികഞ്ഞിണങ്ങിയ കുട്ടികൾക്കേ പഠനം വിജയകരമായി പൂർത്തിയാക്കാൻ കഴിയൂ. ഇതൊന്നുമില്ലാത്ത കുട്ടികൾക്കു് ഏതെങ്കിലും വിധത്തിൽ പ്രവേശനം ലഭിച്ചാൽതന്നെ, തോററും ജയിച്ചും കുറെക്കാലം കാളേജിൽ കഴിച്ചുകൂട്ടി കുടുംബത്തിനു് താങ്ങാനാവാത്ത ഒരു ഭാരമായിത്തീരുകയേയുള്ളു. അഥവാ എങ്ങനെയെങ്കിലും ജയിച്ചു പുറത്തുചാടിയാൽത്തന്നെ രോഗികൾക്കു് അവർ ഒരു ശാപമായേതീരൂ.

നല്ല ഡാക്ടറാകണമെങ്കിൽ നല്ല ആരോഗ്യം വേണം. യുക്തിപൂർവ്വം രോഗലക്ഷണങ്ങൾ വിശകലനം ചെയ്തു് രോഗം നിശ്ചയിക്കുവാനുള്ള കഴിവു വേണം. പെട്ടെന്നു് തീരുമാനമെടുക്കുവാനും വേണ്ടതെല്ലാം വിദഗ്ദ്ധമായി ചെയ്യുവാനും അയാൾക്കു കഴിയണം. രോഗികളുടെ രോഗവിവരങ്ങൾ ക്ഷമയോടുകൂടി ശ്രദ്ധാപൂർവ്വം ശ്രവിക്കുവാനും അവർക്കുവേണ്ടി ദീനാനുകമ്പയോടെ സേവനമനസ്ഥിതിയോടെ പ്രവർത്തിക്കാനും തയ്യാറുണ്ടാവണം. നയമായും മയമായും പെരുമാറുവാൻ അറിയണം. നല്ല മനഃശക്തിയും ഉറപ്പും വേണം. രോഗികളുടെ വിശ്വാസം ആർജ്ജിക്കാത്ത ഡാക്ടർക്കു് അവരെ സഹായിക്കുവാൻ സാധിക്കുകയില്ല. സൗമനസ്യത്തോടുകൂടിയുള്ള പെരുമാററമാണു് അവരുടെ വിശ്വാസമാർജ്ജിക്കുന്ന പ്രമുഖമായ ഒരു ഘടകം.

ഡാക്ടറാകുന്നതിനുള്ള അടിസ്ഥാനയോഗ്യത എം. ബി. ബി. എസ് ആണു്. എം. ബി. ബി. എസ് എന്നതു് ഒരു ഡിഗ്രീ കോഴ്സാണു്. കേരളത്തിൽ ഈ കോഴ്സ് നടത്തിവരുന്ന നാലു മെഡിക്കൽകാളേജുകൾ ഉണ്ടു്—തിരുവനന്തപുരം, കോഴിക്കോടു്, കോട്ടയം, ആലപ്പുഴ എന്നീസ്ഥലങ്ങളിൽ. നമ്മുടെ തൊട്ടടുത്ത മദ്രാസ് സംസ്ഥാനത്തിൽ ആറു മെഡിക്കൽ കാളേജുകളുണ്ടു്. മൈസൂറിലും ആന്ധ്രായിലും എട്ടു മെഡിക്കൽ കാളേജുകൾ വീതമുണ്ടു്. പാണ്ടിച്ചേരിയിലും ഗോവയിലും ഓരോ മെഡിക്കൽകാളേജുകൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ടു്. ആകെക്കൂടി ഇന്ത്യയിൽ എൺപതോളം മെഡിക്കൽ കാളേജുകളുണ്ടു്.

എം. ബി. ബി. എസ്. കോഴ്സിനുള്ള പ്രവേശനമെങ്ങനെയെന്നു ഇനി പറയാം. പതിനാറുവയസ്സായ കുട്ടികൾക്കേ കോഴ്സിനുചേരാൻ സാധിക്കുകയുള്ളു. ബയാളജി, ഫിസിക്സ്, കെമിസ്ട്രി എന്നീ വിഷയങ്ങളെടുത്തു് പ്രിഡിഗ്രി പരീക്ഷ പാസ്സായവർക്കു് ഈ കോഴ്സിനു ചേരാം. എന്നാൽ ഫിസിക്സ്, കെമിസ്ട്രി, സുവാളജി, ബൊട്ടണി ഈ വിഷയങ്ങളിൽ ഏതെങ്കിലുമെടുത്തു് ബി. എസ്സ്. സി പാസ്സായവർക്കു് എം. ബി, ബി. എസ്സിനു് പ്രവേശനം ലഭിക്കുവാൻ കൂടുതൽ സാധ്യതയുണ്ടു്. പ്രിഡിഗ്രി പരീക്ഷ

യ്ക്കോ ബി. എസ്സ്. സി പരീക്ഷയ്ക്കോ ലഭിച്ച മാർക്കിൻെറ അടിസ്ഥാനത്തിലാണ വിദ്യാർത്ഥികളെ തെരഞ്ഞെടുക്കുന്നത്. പിന്നോക്കസമുദായാംഗങ്ങൾക്കും പട്ടികജാതി പട്ടികവർഗ്ഗക്കാർക്കും സംവരണം ഉണ്ട്.

കേരളത്തിന് പുറത്തുള്ള പല മെഡിക്കൽകാളേജുകളിലും മത്സരപരീക്ഷയുടെ അടിസ്ഥാനത്തിൽ പ്രവേശനം നല്കി വരുന്നുണ്ട്. അപ്രകാരം പ്രവേശനം നൽകുന്ന സ്ഥാപനങ്ങളുടെ പേരു കൂടി പറയാം.

ആൾ ഇന്ത്യാ ഇൻസ്റ്റിററ്യൂട്ട് ഓഫ് മെഡിക്കൽ സയൻസ് ന്യൂഡൽഹി.

കെ. ജി. മെഡിക്കൽ കാളേജ്, ലക്നൗ.

ക്രിസ്റ്റ്യൻ മെഡിക്കൽ കാളേജ്, വെല്ലൂർ

ക്രിസ്റ്റ്യൻ മെഡിക്കൽ കാളേജ് ലുധിയാനാ.

കാളേജ് ആഫ് മെഡിക്കൽ സയൻസ്, ബനാറസ് ഹിന്ദു സർവ്വകലാശാല.

എസ്. എം. മെഡിക്കൽ കാളേജ്, ആഗ്രാ.

ജി. എസ്. വി. എം മെഡിക്കൽ കാളേജ്, കാൺപൂർ

സെൻറ് ജാൺസ് മെഡിക്കൽ കാളേജ്, ബംഗ്ളൂർ.

എം. ബി. ബി. എസ്സിന് നാലരവർഷത്തെ പഠിത്തം ഉണ്ട്. അതു കഴിഞ്ഞ് ഒരു വർഷം ഹൗസ്സർജ്ജൻ എന്ന നിലയ്ക്ക് പ്രവർത്തിക്കുകയും വേണം. അതുകൂടികഴിഞ്ഞാൽ ഒരാൾക്ക് ഡാക്ടർ ജോലിയിലേർപ്പെടാം. കോഴ്സ് കാലത്തു് ഒന്നരക്കൊല്ലം ഇട വിട്ട് മൂന്നു പബ്ളിക് പരീക്ഷകളുണ്ട്. പരീക്ഷയ്ക്കുള്ള വിഷയങ്ങൾ ബയോകെമിസ്ട്രി, അനാട്ടമി, ഫാർമക്കോളജി, പാത്തോളജി ഫാറെൻസിക് മെഡിസിൻ, പ്രിവൻറിവ് മെഡിസിൻ, ഒഫ്താൽമാളജി, മെഡിസിൻ, സർജറി, ഗൈനക്കോളജി തുടങ്ങിയവയാണ്.

ഇനി കോഴ്സിനുള്ള ചെലവിന്റെ കാര്യം. ആകെ ഫീസു തന്നെ രണ്ടായിരം രൂപയോളം വരും. പുസ്തകങ്ങളും ഉപകരണങ്ങളും മുതലായവ വാങ്ങുവാൻ ആയിരം രൂപയോളം വേണം. ഹോസ്റ്റലുകളിൽ താമസിച്ചു പഠിക്കുന്ന കുട്ടികൾക്ക് അതിനുള്ള ചെലവ് വേറെയും വേണം.

എം. ബി. ബി. എസ്സിനു ചേരുന്ന കുട്ടികളിൽ അർഹരായവർക്ക് പലതരത്തിലുള്ള സ്കോളർഷിപ്പുകളും സ്റ്റൈപ്പൻഡുകളും ലഭിക്കാൻ സാധ്യതയുണ്ടെന്നുള്ളതു ഓർമ്മിക്കാവുന്നതാണ്. കൂടാതെ ഫീസ് സൗജന്യങ്ങളുമുണ്ട്.

എം. ബി, ബി. എസ്സിനുശേഷം ഉപരിപഠനത്തിനുള്ള സൗകര്യങ്ങളും ഇന്നു കേരളത്തിലുണ്ട്. ജനറൽ മെഡിസിൻ, ഓബ്സ്റ്റട്രിക്സ് ആൻറ് ഗൈനക്കാളജി, ജനറൽ സർജറി, ബാക്റ്റീരിയാളജി, അനാട്ടമി, ഫിസിയാളജി, ബയോകെമിസ്ട്രി, പാത്താളജി, ഫാർമക്കോളജി എന്നീവിഷയങ്ങളിൽ എം. ഡി ബിരുദം നേടുന്നതിനുള്ള സൗകര്യം തിരുവനന്തപുരം മെഡിക്കൽ കാളേജിലുണ്ട്. കൂടാതെ പബ്ളിക് ഹെൽത്ത്, ഓബ്സ്റ്റട്രിക്സ് ആൻറ് ഗൈനക്കാളജി. ക്ലിനിക്കൽ പാത്താളജി, ചൈൽഡ്ഹെൽത്ത്, റേഡിയോളജിക്കൽ മെഡിസിൻ എന്നിവയിൽ ബിരുദാനന്തര ഡിപ്ലോമാകോഴ്സുകളുമുണ്ട്.

യോഗ്യതയുള്ള വേണ്ടത്ര ഡാക്ടറന്മാരെ കിട്ടുവാൻ നമ്മുടെ നാട്ടിൽ വളരെ വിഷമമാണ്. പരീക്ഷ പാസ്സായാൽ ഒട്ടും താമസിയാതെതന്നെ ജോലികിട്ടാവുന്ന ഒരു രംഗമാണിതു്. ഹെൽത്ത്സർവ്വീസസ്സ് ഡിപ്പാർട്ടുമെൻറ്, റെയിൽവേ വകുപ്പ് എന്നിവയിലെല്ലാം വളരെയധികം ഡാക്ടറന്മാരെ നിയമിച്ചുവരുന്നുണ്ട്. അടുത്തകാലത്തു് അടിയന്തിരാവസ്ഥമൂലം സായുധസേനാവിഭാഗങ്ങളോടനുബന്ധിച്ചും വളരെയധികം ഡാക്ടറന്മാരെ ആവശ്യമായിവന്നിട്ടുണ്ട്. അനേകം ഡാക്ടറന്മാരും ലേഡീഡാക്ടറന്മാരും സ്വമേധയാതന്നെ രാജ്യസേവനോത്സുകരായി സൈനികസേവനത്തിനു് മുന്നോട്ടു് വന്നിട്ടുണ്ടെന്നുള്ളതു് ചാരിതാർത്ഥ്യജനകമാണ്.

ഗവണ്മെൻറ് സർവ്വീസിൽ പ്രവേശിക്കാനാഗ്രഹിക്കാത്ത ഡാക്ടറന്മാർക്ക് സ്വന്തം നിലയ്ക്ക് പ്രൈവററ് പ്രാക്ടീസ് നടത്തി നല്ല വരുമാനമുണ്ടാക്കാൻ കഴിയും. ആദ്യകാലത്ത് അവരുടെ വരുമാനം കുറവായിരുന്നേക്കാമെങ്കിലും അനുഭവ പരിചയവും കാര്യക്ഷമതയും കൂടുതൽ കൂടുതൽ നേടുന്നതോടെ അവർക്ക് നല്ലൊരു വരുമാനം സ്ഥിരമായി ലഭിച്ചു തുടങ്ങുന്നതാണ്.

എം. ബി. ബി. എസ്സ് പാസ്സായവരെ ആദ്യമായി നിയമിക്കുന്നത് അസിസ്റ്റൻറ് സർജ്ജന്മാരായിട്ടാണ്. അവരുടെ ശമ്പളസ്കെയിൽ 300 രൂപ മുതൽ 600 രൂപ വരെയാണ്. കാലക്രമത്തിൽ അവർക്ക് സിവിൽ സർജ്ജന്മാരായും മററും കയററം ലഭിക്കുന്നതാണ്. അപ്പോളവർക്ക് 600 രൂപ മുതൽ 1000 രൂപവരെ ശമ്പളം ലഭിക്കുന്നതാണ്. അതിൽ കൂടുതൽ ശമ്പളം കിട്ടുന്ന തസ്തികകളുമുണ്ട്.

ഇതുകൂടാതെ നേരിട്ട് മെഡിക്കൽ കാളേജിൽ ഉദ്യോഗം സ്വീകരിക്കുവാനുള്ള സൗകര്യങ്ങളുണ്ട്. അങ്ങനെ മെഡിക്കൽ കാളേജിൽ നിയമിക്കപ്പെടുന്നവർ മെഡിക്കൽ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതു കൂടാതെ കാളേജിനോടനുബന്ധിച്ച ആശുപത്രിയിൽ സേവനമനുഷ്ഠിക്കുകകൂടി വേണം. മെഡിക്കൽ കാളേജിൽ ഡെമാൺസ്ട്രേററർ, ററ്യൂട്ടർ എന്നീ തസ്തികകളിൽ പ്രവേശിക്കുന്നവർക്ക് അസിസ്റ്റൻറ് സർജ്ജന്റെ ശമ്പളം തന്നെയാണു ലഭിക്കുന്നതെങ്കിലും ഉയർന്ന പരീക്ഷായോഗ്യതയുള്ളവർക്ക് കൂടുതൽ ശമ്പളം ലഭിക്കുന്ന സ്ഥാനങ്ങളിലേയ്ക്ക് ഉയരുവാൻ ഉള്ള സാധ്യത അവിടെയുണ്ട്. അസിസ്റ്റൻറ് പ്രൊഫസറായി നിയമിക്കപ്പെട്ടാൽ 550 രൂപമുതൽ 800 വരെയാണ് ശമ്പളം. അസോഷ്യേററ് പ്രൊഫസർക്ക് 800 രൂപ മുതൽ 1000 രൂപവരെയും പ്രൊഫസർക്ക് 900 രൂപ മുതൽ 1200 രൂപവരെയും, പ്രിൻസിപ്പലിന് 1000 രൂപ മുതൽ 1300 രൂപവരെയുമാണ് ശമ്പളം. ഗവണ്മെൻറ് സർവ്വീസിൽ പ്രവേശിക്കാതെ പ്രൈവററ് പ്രാക്ടീസ് നടത്തുന്ന ഡാക്ടറന്മാരുടെയിടയിലും ഇതുപോലെയും ഇതിൽകൂടുതലും വരുമാനമുള്ളവർ ധാരാളമുണ്ട്.

വരുമാനത്തെ മാത്രം കരുതിയല്ലല്ലോ നാം ഭാവിജീവിതവൃത്തിയെക്കുറിച്ച് ഒരു തീരുമാനമെടുക്കുന്നത്. നമ്മുടെ ജീവിതം തൃപ്തികരമായി നയിക്കുവാൻ ഏറ്റവും പര്യാപ്തമെന്നു നമുക്കു തോന്നുന്ന തൊഴിലിലാണല്ലോ നാം ഏർപ്പെടേണ്ടത്. ജീവിതത്തിൽ സംതൃപ്തി വരുത്തുന്ന പല ഘടകങ്ങളിൽ ഒന്നുമാത്രമാണ് സമ്പത്ത്. സമുദായത്തിൽ ലഭിക്കുന്ന സ്ഥാനം, മനുഷ്യരാശിക്കുവേണ്ടി ത്യാഗപൂർവ്വം സേവനമനുഷ്ഠിക്കുവാനുള്ള സൗകര്യം മുതലായവയൊക്കെയും ആർക്കും ആഹ്ലാദം നല്കുന്നകാര്യങ്ങളാണ്. അങ്ങനെ നോക്കിയാലും ഡാക്ടർ ജോലി തീർച്ചയായും അഭികാമ്യംതന്നെ. സമുദായത്തിന്റെ എല്ലാത്തലത്തിലുമുള്ളയാളുകളും ഏതൊരു ഡാക്ടറേയും ബഹുമാനപൂർവ്വമേ വീക്ഷിക്കുകയുള്ളൂ. ഗ്രാമപ്രദേശങ്ങളിൽ അവരെ ആരാധിക്കുവാൻപോലും പാവപ്പെട്ട രോഗികൾ തയ്യാറാണ്. ചെയ്യുന്നജോലി കാര്യക്ഷമമായി ചെയ്താൽ അതിൽനിന്നും കിട്ടുന്ന സംതൃപ്തി ഒന്നു വേറെതന്നെ. വേദനയും ദുരിതവുംകൊണ്ടു നട്ടംതിരിയുന്ന രോഗികളെ സുഖപ്പെടുത്തി വിടുമ്പോൾ അവർക്കുള്ളതിനെക്കാൾ കൂടുതൽ സന്തോഷം അവരെ ചികിത്സിച്ച ഡാക്ടർക്കുണ്ടാകും. ഡാക്ടർമാർക്ക് ഇന്നു ലഭിക്കുന്ന വരുമാനം അവരുടെ ജീവിതം സാമാന്യം തൃപ്തികരമായി നടത്തുവാൻ പര്യാപ്തമല്ലെന്നു പറഞ്ഞുകൂടാ.

ഞാനൊരു ഡാക്ടറാകുവാൻ ആഗ്രഹിക്കുന്നുവെന്നു ഒരു കുട്ടി പറയുമ്പോൾ ഇത്രയൊക്കെ ചിന്തിച്ചിട്ടുണ്ടാവുകയില്ല, ഒരു ഡാക്ടറുടെ ജോലി ദൂരെനിന്നു നോക്കുന്ന പലർക്കും അസൂയാർഹമാണെങ്കിലും അതൊരു പുഷ്പശയ്യയല്ല എന്നെങ്കിലും നാം മനസ്സിലാക്കേണ്ടതുണ്ട്. ക്രമം തെറ്റായ ദിനചര്യ, വിശ്രമമോ വിനോദമോ ഇല്ലാതെയുള്ള അദ്ധ്വാനം മുതലായവ ഡാക്ടർ ജോലിയുടെകൂടെപ്പിറപ്പാണ്. പ്രൈവറ്റ് പ്രാക്ടീസിൽ ഏർപ്പെടുന്ന ഡാക്ടർമാരുടെ വരുമാനം വളരെ ഉയരാമെങ്കിലും അതുപോലെതന്നെ വളരെ കുറയുകയും ചെയ്യാം. അത്ര കണ്ട് അസ്ഥിരവും അനിശ്ചിതവുമാവും അവരുടെ വരുമാനം. പ്രത്യേകിച്ചും ആദ്യഘട്ടങ്ങളിൽ. വൈദ്യശാസ്ത്രം അനുദിനമെന്നവണ്ണം പുരോഗമിച്ചുകൊണ്ടിരിക്കു

കയാണു്. പുതിയ മരുന്നുകളും പുതിയ ചികിത്സാരീതികളും യഥാസമയം മനസ്സിലാക്കാത്ത ഡാക്ടറന്മാർക്കു് രോഗികളോടു് നീതിപുലർത്താനാവില്ല. കുറെയേറെ പണം ചെലവാക്കി വളരെ വിഷമിച്ചു് എം. ബി, ബി. എസ്സ് പാസ്സായിക്കിട്ടിയിൽ പിന്നെയൊന്നും പഠിക്കേണ്ടതില്ല,വിഷമമൊന്നും കൂടാതെ തന്റെ ജോലി നിർവ്വഹിക്കാമെന്നു കരുതുന്നതു് മൗഢ്യമാണു്. എത്രജോലിത്തിരക്കുണ്ടെങ്കിലും അതിനെല്ലാമിടയിൽ കൂടുതൽ പഠിക്കേണ്ട ഭാരം കൂടി ഒരു ഡാക്ടർക്കുണ്ടു്. അതുകൊണ്ടു് വളരെ അഭികാമ്യമാണു് ഈ ജീവിതവൃത്തിയെങ്കിലും വേണ്ടബുദ്ധിശക്തിയും അഭിരുചിയും സേവനമനോഭാവവും അദ്ധ്വാനശീലവും ഉള്ള വിദ്യാർത്ഥികൾക്കുമാത്രമേ ഭാവിയിൽ ഈ ജീവിതവൃത്തി സ്വീകരിച്ചു് വിജയം കൈവരിക്കുവാൻ സാധിക്കുകയുള്ളു.

---

*R. V. Memorial Press, Tvm.*

